1. കൊല്ലംഗ്രൂപ്പ് (എ)—ദിവ്യശ്രീ സി. ലൂക്കോസ് കത്തനാർ.
(ബി) മി. കെ. എം. ജോർജ്ജ് ബി. എ.

2. കുണ്ടറ ഗ്രൂപ്പ് ബി.—ദിവ്യശ്രീ എം. പി. മത്യൂസ് കശീശാ.

3. കൊട്ടാരക്കര ഗ്രൂപ്പ്—പാലവിളയിൽ ദിവ്യശ്രീ അബ്രഹാം ശെമ്മാശ്ശൻ.

4. അഞ്ചൽ ഗ്രൂപ്പ്—ചങ്ങരംപള്ളിൽ ദിവ്യശ്രീ ഗീവറുഗീസ് ശെമ്മാശ്ശൻ.

5. പത്തനാപുരം ഗ്രൂപ്പ്—മാക്കളത്തു ദിവ്യശ്രീ ഗീവറുഗീസു കത്തനാർ.

6. കടമ്പനാട്ടു ഗ്രൂപ്പ്—മി. റ്റി. ജി. ജോർജ്ജ്.

7. അടൂർ ഗ്രൂപ്പ്—ചാവടിയിൽ മി. ഗീവറുഗീസ് മുതലാളി.

8. കായംകുളം ഗ്രൂപ്പ്— മി. സി. ഐ. നൈനാൻ ബി. ഏ. എൽ. റ്റി.

9. മാവേലിക്കര ഗ്രൂപ്പ്—മി. കെ. കെ. ഫിലിപ്പ് ബി. എ.

10. തുമ്പമൺ ഗ്രൂപ്പ്—ദിവ്യശ്രീ റ്റി. ജി. കോശിക്കത്തനാർ എം. ഏ.

11. പന്തളം ഗ്രൂപ്പ്—മി. പി. വി. വറുഗീസ് ബി എ. എൽ. റ്റി.

12. ഓമല്ലൂർ ഗ്രൂപ്പ്—മി. വി. ജി. തോമ്മസ് ബി. ഏ. ബി ഡി.

13. കൈപ്പട്ടൂർ ഗ്രൂപ്പ്—മി. പി. എം. ജോർജ്ജ് ബി. എ.

14. കോന്നി ഗ്രൂപ്പ്—മി. വി. ജി. ജോർജ്ജ് ബി. ഏ. എൽ. റ്റി.

15. റാന്നി ഗ്രൂപ്പ്—മി. കെ. എ. ഫിലിപ്പ്, ബി. എ., എൽ. റ്റി.

16. മൈലപ്രംഗ്രൂപ്പ്—വന്ദ്യദിവ്യശ്രീ തെങ്ങുംതറയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ.

17. അയിരൂർ ഗ്രൂപ്പ്—കൊലത്താക്കൽ വ. ദി. ശ്രീ. തോമ്മസ് കോർ എപ്പിസ്ക്കോപ്പാ.

18. കോഴഞ്ചേരി ഗ്രൂപ്പ്—ദിവ്യശ്രീ വടശേരിയത്തു ഗബ്രിയേൽ കത്തനാർ.

19. ചെങ്ങന്നൂർ ഗ്രൂപ്പ്—ദിവ്യശ്രീ തോട്ടത്തിൽ ഗീവറുഗീസ് കത്തനാർ.

20. പുത്തൻകാവ് ഗ്രൂപ്പ്—മി. സി. കെ. കോശി.

21. നിരണം ഗ്രൂപ്പ്—മി. ജോൺ ജേക്കബ്.

22. തലവടി ഗ്രൂപ്പ് (എ)—ദിവ്യശ്രീ ഇ. ജെ. എബ്രഹാം കശീശാ.
(ബി) ദിവ്യശ്രീ. കെ. ജി. തോമ്മസ് കത്തനാർ.

23. കാർത്തികപ്പള്ളി ഗ്രൂപ്പ്—ദിവ്യശ്രീ പി. എ. തോമ്മസ് കത്തനാർ.

24. തിരുവല്ലാ ഗ്രൂപ്പ് (എ)—മി. പി. എം. ജേക്കബ്.
(ബി) മി. കെ. ജോർജ്ജ് ബി. എ. എൽ. റ്റി.

25. കവിയൂർ ഗ്രൂപ്പ്—ദിവ്യശ്രീ സി സി. ജോർജ്ജ് കത്തനാർ.

26. മല്ലപ്പള്ളി ഗ്രൂപ്പ്—മി. വി. എ. വറുഗീസ് ബി. എ. എൽ റ്റി.

27. കോട്ടയം ഗ്രൂപ്പ്—(എ) മാളേക്കൽ എം. എം. എബ്രഹാം.
(ബി) മി. കെ.എ. മാത്യു ബി. ഏ. എൽ. റ്റി.
(സി) ദിവ്യശ്രീ എം. യോഹന്നാൻ കശീശാ.

28. പള്ളം ഗ്രൂപ്പ്—ദിവ്യശ്രീ പട്ടശ്ശേരിൽ അലക്സന്ത്രയോസ് കത്തനാർ.

29. വാകത്താനം ഗ്രൂപ്പ്—മി. പി. കെ. മാണി ബി. ഏ. എൽ. റ്റി.

30. പുതുപ്പള്ളി ഗ്രൂപ്പ്—ദിവ്യശ്രീ പാറേട്ട് എം. മത്യൂസ് കശ്ശീശാ.

31. പാമ്പാടി ഗ്രൂപ്പ്—ദിവ്യശ്രീ മല്ലാൻ സി. ജെ. സ്ക്കറിയാ കശ്ശീശാ.

32. വാഴൂർ ഗ്രൂപ്പ്—മി. പി. എം. മാണി.

ഇങ്ങനെ ലീഡറന്മാർ നിയമിതരായിരിക്കുന്നതിനാൽ സ്ഥലത്തുള്ളവരുടെ ഉത്തരവാദിത്വം കുറഞ്ഞു എന്നു ആരും തെറ്റിദ്ധരിക്കരുതു്. വാർഷികപ്പിരിവു നിർവ്വഹിക്കേണ്ടതു ബ. വികാരിമാരും പ്രവൎത്തകക്കമ്മറ്റിക്കാരും സൎവ്വോപരി പിരിവുകാരായ സമുദായഭക്തന്മാരുംതന്നെ. എന്നാൽ സ്ഥലത്തുള്ളവരുടെ ഉത്സാഹം മതിയാകുന്നില്ല എന്നു വരുന്നപക്ഷം വാർഷികപ്പിരിവു മോശമാകരുതു് എന്നു കരുതിയത്രേ ലീഡറന്മാർ നിയമിക്കപ്പെട്ടിരിക്കുന്നതു്. ഈ മാസം 11-ാംനു- അവർ സഞ്ചാരം തുടങ്ങണമെന്നാണു കല്പനയിലെ നിർദ്ദേശം. പിരിവു കാർഡുകളും അച്ചടിച്ച ഫോറങ്ങളും താമസിയാതെ ഇവിടെ—ആപ്പീസിൽ—നിന്നു് അവൎക്കു് അയച്ചുകൊടുക്കുന്നതാണു്. അവർ അവ വികാരിമാരെ ഏല്പിക്കും. പിരിവിനു് അഞ്ചു ദിവസം മുമ്പു് കാർഡുകൾ എല്ലാ വീടുകളിലും ചെന്നിരിക്കണം. അച്ചന്മാർ വാളണ്ടിയറന്മാരെ കാർഡുകളുമായി എല്ലാ വീടുകളിലേക്കും അയയ്ക്കണം; അവർ വീടുകളിൽ ചെന്നു വാർഷികപ്പിരിവിനെപ്പറ്റി സംസാരിക്കണം. വീട്ടിലെ ഓരോ അംഗത്തിനും രണ്ടു ചക്രത്തിൽ കുറയാത്ത നിരക്കനുസരിച്ചുള്ള—കൂടിയുള്ള തുക ആകാം—തുക ഗൃഹനായകൻ കാർഡിൽ പതിക്കണം; പതിപ്പിക്കുന്നതിനു വാളൻറിയറന്മാർ ഉത്സാഹിക്കണം. ഗൃഹനായകൻ ആ തുക കരുതിവയ്ക്കണം. 22-ാംനു- തിങ്കളാഴ്ച വാളണ്ടിയറന്മാർ വികാരിയച്ചന്റെ പക്കൽനിന്നു് അച്ചടിച്ച ഫാറങ്ങളുമായി—വീണ്ടും പുറപ്പെടണം. കാർഡു വാങ്ങി രസീതു കൊടുക്കുകയും കാർഡിലെ തുക ഫോറത്തിൽ പതിക്കയും വേണം. പിരിവു കഴിഞ്ഞാലുടൻ—കാർഡുകൾ, ഫാറങ്ങൾ, തുക—ഇവ മൂന്നും പള്ളിയിൽ ചെന്നുചേരണം. അച്ചന്മാരും പ്രവൎത്തകക്കമ്മറ്റിക്കാരും കണക്കിൻപ്രകാരമുള്ള തുകയും കൈവന്ന തുകയും കൂടി ഒത്തുനോക്കി അന്നുതന്നെ ലീഡറുടെ അടുക്കലേക്കു അയയ്ക്കണം. ഇങ്ങനെ ജോലി ഊർജ്ജിതമായി നടത്തേണ്ടതു് അത്യാവശ്യമാകുന്നു.

കാതോലിക്കേറ്റുനിധിറിപ്പോർട്ടുപുസ്തകം സംബന്ധിച്ച ലീഡറന്മാരുടെ റിപ്പോർട്ടുകളും, സംഭാവനാലിസ്റ്റും അച്ചടിച്ചു പൂർത്തിയായിരിക്കുന്നു. അവതാരിക, കാതോലിക്കേറ്റിനെപ്പറ്റി റാവുസാഹിബ് ഒ. എം. ചെറിയാനവർകളുടെ അതിവിജ്ഞാനപ്രദവും പ്രൗഢഗംഭീരവുമായ ഒരു ഉപന്യാസം, എന്നിവയുടെ അച്ചടി ശീഘ്രമായി നടക്കുന്നു. 22-ാംനു-ക്കു മുമ്പു്—കഴിവുള്ളിടത്തോളം മുമ്പു്—പുസ്തകം എല്ലാ പള്ളികൾക്കും പ്രവൎത്തകന്മാർ അയച്ചുകൊടുക്കുന്നതായിരിക്കും. ഈ വാർഷികപ്പിരിവിന്റെ കണക്കു് ഇടവം 22-ാംനു-ക്കകം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിക്കൊള്ളണമെന്നു നിഷ്കർഷയായ ആജ്ഞയുണ്ടു്.

## ലഘുലേഖ നമ്പർ 3.

(1111 മേടം 11.)

ഈ മേടമാസം 22-ാംനു- തിങ്കളാഴ്ച വാർഷികപ്പിരിവു നടക്കുന്നതാണു്. സമുദായത്തിലുള്ള സകല ഗൃഹങ്ങളേയും സ്പർശിക്കുമാറു് ആ പിരിവു നടക്കേണ്ടതാണു്. ആയതിലേക്കു ലീഡറന്മാരെ നമ്മുടെ വിശുദ്ധ പിതാവായ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നിശ്ചയിച്ചു കഴിഞ്ഞു. ആ ലീഡറന്മാർ മേടമാസം 20-ാംനു- ശനിയാഴ്ചക്കു മുമ്പായി അവരവരുടെ ഗ്രൂപ്പുകളിൽ ചെന്നു താമസിച്ചു്, നടന്നു്, കാണേണ്ടവരെ ഒക്കെയും കണ്ടു്, സന്തതപരിശ്രമം നിരന്തരം ചെയ്യുമെന്നു പ്രതീക്ഷിക്കപ്പെടുന്നു. എന്നാൽ ഈ വർഷസംഭരണഭാരം വഹിക്കേണ്ടതു് അതതു് ഇടവകകളിൽ മുഖ്യമായി അച്ചന്മാരും, പ്രത്യേകമായി യുവജനങ്ങളും, വിശേഷിച്ചു് ഗൃഹനായകന്മാരും, സൎവ്വരേയും പ്രേരണ ചെയ്യുന്ന സ്ത്രീജനങ്ങളും ആകുന്നു. പല പള്ളികളിൽ വിസിറ്റു ചെയ്യേണ്ട ഓരോ ലീഡറും—ഈ പണപ്പിരിവു ലഹളയിൽ ആവശ്യമായ ഒരു ചെറിയ ഉപകരണം മാത്രമാകുന്നു; ഒരു ചെറിയ ഉപകരണം മാത്രമാകുന്നു, എന്നുമാത്രം ഓരോ ഇടവകകളും കരുതേണ്ടതാകുന്നു. സംഗതി സാധിക്കേണ്ടതു്, ഭാരം വഹിക്കേണ്ടതു്, അച്ചന്മാരാകുന്നു. കഴിഞ്ഞ വൎഷം കാതോലിക്കേറ്റു നിധിപ്പിരിവു നടന്നു. അതിന്റെ പുതുക്കംകൊണ്ടും പിരിയുന്ന പണത്തിന്റെ ഉപയോഗം എങ്ങിനെയായിരിക്കും എന്ന സംശയംകൊണ്ടും പല അച്ചന്മാരും ആ സംരംഭത്തിൽ സൎവ്വാത്മനാ സഹകരിച്ചില്ല എന്നു ഒരുപക്ഷമുണ്ടു്. അതു ശരിയാണു് എ

സകല നായകന്മാരോടും ഞങ്ങൾ അർത്ഥിക്കുന്നു. മേടമാസം 22-ാംനു- നടക്കുന്ന വാർഷികപ്പിരിവു പൂർണ്ണമായി വിജയംപൂഴുമാറ്, യുവജനങ്ങളെ പ്രോത്സാഹനംചെയ്തു്, അച്ചന്മാരെ മാനിച്ചു് സഹായിച്ചു്, നിങ്ങൾ പൂർണ്ണമായി വിജയം പൂഴണം.

മേടമാസം 22-ാംതീയതിക്കുമുമ്പായിത്തന്നെ, എല്ലാ ഇടവകകളിലും തുക ഇട്ടുകഴിയുമെന്നു വിശ്വസിക്കുന്നു. ഓരോ വീട്ടുകളിലും കയറി ഇറങ്ങി, തുക ഇടുവിക്കുക എന്ന കർമ്മം വിഷമമേറിയതുതന്നെ. എന്നാൽ തുക ഇട്ടുകഴിഞ്ഞാൽ വിജയത്തിന്റെ അളവു നിശ്ചയമാക്കാവുന്നതാകയാൽ, ആ വൈഷമ്യത്തിനുള്ള സർവ്വവൈഷമ്യങ്ങളെ, വൈഷമ്യം അനുഭവിച്ചുതന്നെ ലീഡറന്മാർ മുതലായ സകലന്മാരും തരണംചെയ്യണം. 22-ാംനു- പണപ്പിരിവാണ്. അന്നേദിവസം ലീഡർ എവിടെ ആയിരിക്കുമെന്നു്—ലീഡർതന്നെ ഗ്രൂപ്പുകളിൽ എവിടെയും പരസ്യംചെയ്തിരിക്കണം. അന്നേദിവസം ലീഡർ ഒരിടത്തേക്കും നീങ്ങരുതു, എന്നതു്, ഒരു ചട്ടമായി ഇവിടെനിന്നു പ്രഖ്യാപനം ചെയ്യുന്നില്ല. പോകാതിരിക്കുകയാണ്, യുക്തമെന്നു്, ഇവിടെ തോന്നിയ അഭിപ്രായം പ്രസ്താവിച്ചു എന്നുമാത്രമാണ്. പന്ത്രണ്ടുമണിയോടുകൂടി പിരിവു നടന്നുകഴിയേണ്ടതാകയാൽ അന്നേദിവസത്തേക്കു മുപ്പതിനകം വീട്ടുകളിൽ കയറിയിറങ്ങുന്നതിനു, രണ്ടോ മൂന്നോ അധികമോ ആളുകളെ ചേർത്തു വാളണ്ടിയർസംഘങ്ങളെ അതതു ഇടവകകളിൽ ശരിപ്പെടുത്തിയിരിക്കണം എന്നു മുമ്പു പ്രത്യേകം പ്രസ്താവിച്ചിട്ടുണ്ടല്ലോ. പണംപിരിക്കുന്ന വാളണ്ടിയറന്മാർ ചെയ്യേണ്ടതുഇങ്ങനെയാണ്. ഒരു വീട്ടിൽ കയറിയാൽഉടനെ അവിടെ മുമ്പേകൊടുത്തിട്ടുള്ള കാർഡു വാങ്ങണം. അതിൽ കാണുന്ന തുക നോക്കണം. ആൾ ഒന്നിനു രണ്ടു ചക്രത്തിൽ കുറയരുതു എന്നാണ ചട്ടം. അങ്ങിനെ ആയാൽ ഏഴു ആളുകൾ ഉള്ള ഒരു വീട്ടിൽ നിന്നു ചക്രം കുറഞ്ഞ കണക്കു പതിന്നാലു കാണണം. നാണയം നോക്കി കൊടുക്കണം; നാണയം നോക്കി വാങ്ങണം. ഇവിടെ കൊടുക്കുന്നവനും വാങ്ങുന്നവനും ഒന്നു കരുതാനുണ്ട്. ഈ ക്ഷാമകാലത്തു നിർദ്ധനന്മാരെ ഉദ്ദേശിച്ചും, ആർക്കും ഞെരുക്കമുണ്ടാകരുതെന്നു കരുതിയും, രണ്ടു ചക്രത്തിൽ കുറയാത്ത സംഖ്യ എന്നു നിശ്ചയം ഉണ്ടായതാണ്. എന്നാൽ ഈ താഴ്ന്ന സംഖ്യകൊണ്ടു ധനവാന്മാർ തൃപ്തിപൂഴരുതു്. രൂപാ അല്ലാ— രൂപാകൾ—കൊടുക്കുന്ന വീട്ടുകൾ, ഓരോ ഇടവകയിലും പലതുണ്ടാകണം. രണ്ടോ നാലോ രൂപാ സമുദായത്തിന്റെ പൊതുമുതലിലേക്കു കൊടുക്കുക എന്നതു, അശേഷം പ്രയാസമില്ലാത്ത കുടുംബങ്ങൾ, നമ്മുടെ സമുദായത്തിൽ, ദൈവാനുഗ്രഹം മൂലം അനേകമുണ്ട്. രണ്ടു രണ്ടു രൂപാ കൊടുക്കുന്ന പതിനായിരം ഗൃഹങ്ങൾ ഉണ്ട്. എങ്കിൽ–രൂപാ ഇരുപതിനായിരമായി. അഞ്ചു രൂപായൊ അധികമൊ കൊടുക്കുന്ന ഗൃഹങ്ങൾ ഉണ്ടാക ഇല്ലയോ; വാളണ്ടിയറന്മാർ വീടുകളിൽ കയറി കാർഡു വാങ്ങി പണം വാങ്ങുന്ന സന്ദർഭം, വളരെ സാരമായ ഒന്നത്രെ. നാലഞ്ചു ഇടവകപ്പള്ളികളിൽ ഈ ഭാഗത്തെ സൂക്ഷിക്കുന്ന വാളണ്ടിയർസംഘങ്ങൾ ഉണ്ടാകും എങ്കിൽ—പത്തായിരം രൂപായുടെ കൂടുതലും; സൂക്ഷിക്കാത്ത വാളണ്ടിയർസംഘങ്ങൾ ഉണ്ടാകും എങ്കിൽ—പത്തായിരം രൂപായുടെ കുറവും ഫലമാകും. കാതോലിക്കേറ്റനിധിപ്പൊതുപ്പിരിവിലേയ്ക്കു കഴിഞ്ഞ വർഷം നൂറു രൂപാമുതൽ കീഴ്പോട്ടാണ് ആളുകൾ സംഖ്യ കൊടുത്തതു്. എന്നാൽ ഏതാനും ആളുകൾ നൂറൊ അമ്പതൊ കൊടുക്കുന്നതിനെ അപേക്ഷിച്ചു സംഖ്യ വളരെ വലിപ്പപ്പെടുന്നതു, സകല ഗൃഹങ്ങളും അവരവർക്കു കഴിയുന്നത്രപോലെയും. തുക കുറയ്ക്കണമെന്നു നിർബ്ബന്ധം കൂടാതെയും,–കൊടുക്കുന്നതുകൊണ്ടാണ്. പലതുള്ളി പെരുവെള്ളം എന്നു നാം പലപ്പോഴും പറയാറുണ്ട്. എങ്കിലും പതിനായിരം പേർ ഒരു രൂപാക്കണക്കിനു കൊടുത്താൽ രൂപാ പതിനായിരം മാത്രമാണ് എന്നും; ഒന്നര രൂപാക്കണക്കിനു കൊടുത്താൽ, രൂപാ പതിനയ്യായിരം ആകുമെന്നും നാം സാധാരണ ചിന്തിക്കാറില്ല.

ഈ വാർഷികപിരിവിലേക്കു പിരിയുന്ന പണത്തിൽനിന്നു ഒരു ചക്രമെങ്കിലും എടുക്കുവാൻ ആർക്കും അവകാശമില്ല. വാളണ്ടിയറന്മാർ എടുത്തുകൂടാ എന്നു അച്ചന്മാരും; അച്ചന്മാർ എടുത്തുകൂടാ എന്നു വാളണ്ടിയറന്മാരും; ലീഡറന്മാർ എടുത്തുകൂടാ എന്നു എല്ലാവരും തമ്മിൽ പഠിപ്പിക്കണം. ഒരു ഇടവകയിൽ ഏഴു വാർഡുകളിലായി പണം പിരിക്കുക ആണെങ്കിൽ—ഏഴു വാർഡുകളിൽനിന്നു പണം—ഉച്ചയോടുകൂടി—പള്ളിയിലൊ, മുൻകൂട്ടി നിശ്ചയം ചെയ്തിരിക്കുന്ന ഏതെങ്കിലും സ്ഥലത്തൊ ചെന്നുചേരണം. അവിടെ അപ്പോൾ

ആ പള്ളിയിലെ അച്ചന്മാർ, അധികാരന്മാർ, പ്രമാണികൾ ഒക്കെയും ഉണ്ടായിരിക്കണം. വാളണ്ടിയറന്മാർ കൊണ്ടുവരുന്ന പണവും, കാർഡുകളിലെ കുറിപ്പനുസരിച്ചു ഫാറത്തിൽ എഴുതിക്കൂട്ടുന്ന തുകയും അവിടെ ഒത്തുനോക്കണം. തുകയിൽ പിശകുണ്ടു് എങ്കിൽ വാളണ്ടിയർ സമാധാനം പറയണം; വാളണ്ടിയറന്മാർ സമാധാനം പറയേണ്ട ആവശ്യം ഉണ്ടാകുമാറു പിശകു ഉണ്ടാകരുതു്. ആ ഇടവകപ്പള്ളിയിൽ ഏഴു വാർഡുകളാണു് എങ്കിൽ—കാർഡുകൾ ഏഴു കെട്ടുകളായി കെട്ടണം. അതുകഴിഞ്ഞു് ഏഴു കെട്ടുകളെ ഒന്നായി കെട്ടണം. ഏഴുപിള്ളക്കെട്ടുകൾ അടങ്ങുന്നതള്ളക്കെട്ടിന്റെ കഴുത്തിൽ ഇന്ന പള്ളി, ഫാറം ഇത്ര, കാർഡു് ഇത്ര, തുക ഇത്ര എന്നു് ഒരു കുറിപ്പുകെട്ടിത്തൂക്കണം. പിന്നെപ്പണമാണു്. പണം എണ്ണി ഒരു കെട്ടാക്കി കെട്ടണം. ആ കെട്ടിന്റെ കഴുത്തിലും ഒരു കുറിപ്പു കെട്ടിത്തൂക്കണം. ഇന്ന പള്ളി, ഇത്ര രൂപാ—ചക്രം—കാശു് എന്നാണു് ആ കുറിപ്പിൽ കാണേണ്ട കുറിപ്പു്. ഇത്രയും കഴിഞ്ഞാൽ തള്ളക്കെട്ടും രൂപാക്കെട്ടും ഒരു ചെറിയ കോടിക്കുറിയതിൽ അടക്കി കെട്ടണം. ആ കെട്ടിന്റെ പുറത്തു—ഇന്നപള്ളി—ഇത്ര രൂപാ, ചക്രം, കാശു് എന്നു മാല തൂക്കണം. പുറം കെട്ടിന്റെ പുറത്തു ഇന്നപള്ളി, ഇത്ര രൂപാ ചക്രം കാശു എന്നു കുറിപ്പു് ഉള്ളതിനാൽ—അങ്ങനെ ഒന്നു അകത്തു വേണ്ടാ എന്നുവയ്ക്കരുതു്. പുറത്തുള്ള കുറിപ്പു്, തള്ളക്കെട്ട കുറിപ്പു്, രൂപാക്കെട്ട കുറിപ്പു് ഈ മൂന്നുംകൊണ്ടും പ്രത്യേകം ആവശ്യമുണ്ടു് അതതു സ്ഥലങ്ങളിൽ ഓരോരുത്തർക്കു തോന്നുന്ന അഭിപ്രായങ്ങൾ അനുസരിച്ചു, ഈവക ചട്ടങ്ങളെ ആരും തെറ്റിക്കരുതു് എന്നു പ്രത്യേകം അപേക്ഷിക്കുന്നു. ഇത്രയും കഴിയുമ്പോൾ മണി പന്ത്രണ്ടര ആകണം. ഇതുകഴിഞ്ഞാൽ പള്ളിയിലെ അച്ചന്മാർ, പ്രമാണികൾ, യുവജനപ്രതിനിധികൾ എന്നിവർ ഒരുമിച്ചു്—രണ്ടുനാലുപേരിൽ കുറയാത്ത ഒരു സംഘം—കെട്ടു എടുത്തുകൊണ്ടു ലീഡറിന്റെ അടുക്കലേയ്ക്കു നടക്കുകയായി. ഉച്ചസമയമാണു് എങ്കിലും ഊണിന്റെകാര്യം അന്നത്തെ പരിപാടിയിൽ ആരും പ്രധാനമാക്കുന്നതല്ലാ എന്നാണു് ഇവിടെ സങ്കല്പം. വാഷിക്കപ്പിരിവു സംബന്ധിച്ചു ഇടവകയെ ജയിച്ച സംഘം—കെട്ടു എടുത്തുകൊണ്ടു്—മൂന്നുമണിക്കു മുമ്പായി—ലീഡറിന്റെ അടുക്കൽ ചെന്നുചേരണം. ലീഡറിനും സഹപ്രവർത്തകന്മാർക്കും മൂന്നു മണിമുതൽ നാലുമണിവരെയുള്ള സമയം പ്രത്യേകം ചുമതല ഉള്ള ഒന്നാണു്. ഓരോപള്ളിക്കാർ ഓരോകെട്ടു്, ലീഡറിന്റെ അടുക്കൽ കൊണ്ടുവരുന്നു. കെട്ടിന്റെ പുറത്തുള്ള കുറിപ്പുകണ്ടു, അകത്തു എന്താണെന്നു ഗ്രഹിക്കുന്നു. അപ്പോൾമുതൽ ആകെട്ടിന്റെ അകത്തുള്ള രണ്ടുകെട്ടുകൾക്കും ലീഡർ ചുമതലക്കാരനായി. ചുമതല സ്വന്തം ചുമലിൽ നില്ക്കുന്നതിനാൽ—കെട്ടു അഴിച്ചു നോക്കണമെന്നോ, പോരാ പണം എണ്ണി നോക്കണമെന്നോ, പോരാ കണക്കുകളും പണവും തമ്മിൽ തുക ശരിയാണെ എന്നു നിർണ്ണയം വരുത്തണമെന്നോ-ലീഡർ കാംക്ഷിക്കുന്നു എങ്കിൽ അങ്ങിനെ ചെയ്യാം. കെട്ടു കൈമാറുന്ന സമയംമുതൽ ചുമതല വഹിക്കേണ്ട ലീഡർ, കെട്ടോടു ചെയ്യേണ്ടതൊക്കെയും, ചെയ്തുകൊള്ളും. എന്നാൽ ഒന്നാണു്. സകല വാർഡുകളിൽ പിരിഞ്ഞ പണവുംകൊണ്ടു നിശ്ചിതസ്ഥലത്തു എല്പിക്കുവാനായി ലീഡർ—അഞ്ചുമണിക്കു മുമ്പായി പുറപ്പെടണം—ലീഡറന്മാരുടെ സൗകര്യത്തെ കരുതി, എല്ലാ ലീഡറന്മാരും ഇവിടെ ആഫീസിൽ വന്നുചേരണം എന്നു നിശ്ചയം ചെയ്യുന്നില്ലാ. കോട്ടയം ഭദ്രാസന ഇടവകയിൽപെട്ട ഗ്രൂപ്പു ലീഡറന്മാർ മാത്രം ഇവിടെ—ആഫീസിൽ—വന്നുചേർന്നാൽമതി. ശ്രീമാൻ എൻ. എം. എബ്രഹാം ബി. ഏ. അവർകൾ പണക്കെട്ടുകൾ സ്വീകരിക്കുന്നതിനു അവിടെ ഉണ്ടായിരിക്കും. കൊല്ലം, കുണ്ടറ, കൊട്ടാരക്കര, അഞ്ചൽ, കടമ്പനാട്ടു്, പത്തനാപുരം എന്നീ ആറു ഗ്രൂപ്പുകളിലെ ലീഡറന്മാർ കുണ്ടറ സിമ്മനാരിയിൽ എത്തണം; സമുദായ സെക്രട്ടറി ശ്രീമാൻ കെ. എം. മാത്തൻമാപ്പിള അവിടെവച്ചു് അവരുടെ കെട്ടുകൾ സ്വീകരിക്കുന്നതായിരിക്കും. ശേഷം ഗ്രൂപ്പുലീഡറന്മാർ തിരുവല്ലാ ബഥനി ബംഗ്ലാവിൽ ചെന്നുചേരണം. സംഭരണക്കമ്മിട്ടിയുടെ ഉപാദ്ധ്യക്ഷനായ പാറേട്ട മാത്യൂസ കശീശായും മെമ്പറായ മി: പി. എം. ജേക്കബ്ബും കൂടി അവരുടെ കെട്ടുകൾ സ്വീകരിക്കാൻ തയ്യാറായി നില്ക്കും. ലീഡറന്മാർ അഞ്ചുമണിക്കുതന്നെ പുറപ്പെടണം. അതു തെറ്റരുതു്—എന്നാൽ അഞ്ചുമണിക്കു പുറപ്പെടണം എന്നതിനാൽ ഏതെങ്കിലും ഒരു പള്ളിയിലെ കെട്ടു കിട്ടാതെയോ, കിട്ടിയ കെട്ടുകളിലെ അടക്കങ്ങളെക്കുറിച്ചു നിശ്ചയം വരുത്താതെയോ, പുറപ്പെടരുതു്. കരുതലുള്ള ലീഡറന്മാർ—ഈ വക സംഗതികളിൽ പിശകു പറ്റുന്നതല്ലാ എന്നു തങ്ങൾതന്നെ നിർണ്ണയം ചെയ്തുവച്ചുകൊള്ളും—22-ാംനു- സന്ധ്യയോടുകൂടെ പണക്കെട്ടുകൾ അതതു സ്ഥലത്തു ചെന്നു

കൊണ്ടിരിക്കണം; 23-ാംനു- ചൊവ്വാഴ്ച ഉച്ചയ്ക്ക മുമ്പായി മേല്പടി സ്ഥലങ്ങളിൽ ചെന്നു ചേരാത്ത ഒരു ലീഡറും ഉണ്ടായിരിക്കരുത്; ഉണ്ടായിരിക്കാൻ പാടില്ല. (ലീഡറന്മാർക്ക ആഫീസിൽനിന്നു അയച്ചുകൊടുക്കുന്ന സ്റ്റേറ്റുമെൻറ അവർ പൂരിപ്പിച്ചു വ്യമതലക്കാരെ ഏല്പിച്ചാൽ അവരുടെ കയ്യിൽനിന്നു ചെലവായ കൂടുതൽ തുകയും അടച്ച തുകയ്ക്ക രസീതും അപ്പോൾ ലഭിക്കുന്നതാണ്.)

നമ്മുടെ സമുദായത്തിന്റെ വിവിധ ആവശ്യങ്ങൾക്കായുള്ള ഈ വാർഷികപ്പിരിവു വക പണം, അസോസ്യേഷൻ മനേജിംഗ കമ്മട്ടി നിശ്ചയമനുസരിച്ചു, കാതോലിക്കാ ബാവാതിരുമേനി, മല്പാൻ സി. ജെ. സ്കറിയാ കശീശാ, ശ്രീമാൻ എം. എ. ചാക്കോ എന്നിവരുടെ പേരിൽ നിക്ഷേപിക്കുന്നതായിരിക്കും.

### പിരിവുസംബന്ധിച്ച്

## ലീഡറന്മാരുടെ ചെലവുകൾ.

(വോളൻറീയറന്മാരുടെ ചില്ലറ ചെലവുകളും ഇതിൽ ഉൾപ്പെടും.)

| | | | |
|---|---|---|---|
| കൊല്ലം | 11 | 25 | 8 |
| തിരുവനന്തപുരം | 0 | 7 | 12 |
| കൊട്ടാരക്കര | 15 | 2 | 8 |
| അഞ്ചൽ | 11 | 2 | 12 |
| പത്തനാപുരം | 3 | 7 | 0 |
| കടമ്പനാട് | 18 | 10 | 12 |
| അടൂർ | 5 | 22 | 14 |
| മാവേലിക്കര | 1 | 11 | 12 |
| അയിരൂർ | 3 | 14 | 4 |
| കോഴഞ്ചേരി | 3 | 9 | 4 |
| പുത്തൻകാവ് | 5 | 0 | 0 |
| കാർത്തികപ്പള്ളി | 6 | 25 | 0 |
| തലവടി | 3 | 0 | 12 |
| തിരുവല്ലാ A. | 0 | 17 | 0 |
| ടി B. | 0 | 17 | 12 |
| കവിയൂർ | 2 | 7 | 0 |
| മല്ലപ്പള്ളി | 1 | 9 | 4 |
| കോട്ടയം | 0 | 2 | 4 |
| പള്ളം | 3 | 3 | 12 |
| വാകത്താനം | 0 | 13 | 8 |
| പാമ്പാടി | 1 | 14 | 0 |
| വാഴൂർ | 7 | 0 | 0 |
| കാനം | 0 | 19 | 0 |
| ആകെ. | 106 | 15 | 10 |

# മലങ്കരസുറിയാനിസഭാ വാർഷികപിരിവ്.

## 1111. M. E.

### ആയവ്യയ സംക്ഷേപം.

### വരവ്.

| | ബ്രി: രൂ. | ച. | കാ. | ബ്രി: രൂ. | ച. | കാ. |
|---|---|---|---|---|---|---|
| പിരിഞ്ഞുകിട്ടിയ സംഖ്യ (ലിസ്ററംപടി) | | | | 1175 | 25 | 15 |
| ബാങ്കിൽനിന്നും പലിശ | | | | 3 | 18 | 4 |
| വട്ടവാശി | | | | 0 | 0 | 14 |
| ആകെ. | | | | 1179 | 16 | 9 |

### ചെലവ്.

| | ബ്രി: രൂ. | ച. | കാ. | ബ്രി: രൂ. | ച. | കാ. |
|---|---|---|---|---|---|---|
| സ്റ്റേഷനറി | | | | 3 | 0 | 0 |
| അഞ്ചൽ | | | | 33 | 4 | 12 |
| അച്ചടി:— | | | | | | |
| (1) കല്പനകൾ, വിജ്ഞാപനങ്ങൾ, കാർഡുകൾ &c. | 79 | 12 | 12 | | | |
| (2) ഈ റിപ്പോർട്ടും കണക്കും പ്രസിദ്ധീകരണം വകയിൽ | 77 | 26 | 0 | 157 | 10 | 4 |
| യാത്രച്ചെലവ്:— | | | | | | |
| (1) പിരിവു സംബന്ധിച്ച പ്രചരണത്തിനും മററും | 77 | 4 | 8 | | | |
| (2) ഓരോ സ്ഥലത്തേയും പിരിവു സംബന്ധിച്ച് ലീഡറന്മാർ, വോളൻറിയറന്മാർ മുതലായവർ വശം വൌച്ചർപടി | 82 | 8 | 14 | | | |
| (3) ടി വൌച്ചർ ഇല്ലാതെ | 24 | 6 | 12 | | | |
| (4) കണക്കുപരിശോധന സംബന്ധിച്ച് | 1 | 16 | 8 | 185 | 8 | 2 |
| ശമ്പളം | | | | 120 | 0 | 0 |
| കൂലിച്ചെലവ് | | | | 4 | 21 | 0 |
| തിരിവു നാണയങ്ങൾ | | | | 3 | 16 | 4 |
| ട്രസ്റ്റികളെ ഏല്പിച്ചതു് | | | | 652 | 26 | 0 |
| നീക്കിയിരിപ്പ് | | | | 19 | 15 | 11 |
| ആകെ. | | | | 1179 | 16 | 9 |

സ്ലീബാപ്പള്ളി, പാത്താമുട്ടം,
1—2—1112.

ഫാദർ എം. സി. കുറിയാക്കോസ്
(കൺവീനർ)

Verified and found correct subject to my report of even date.

(ഈ കണക്കു പരിശോധിച്ചതിൽ ഇതോടു് അനുബന്ധമായി ചേർത്തിരിക്കുന്ന എൻെറ റിപ്പോർട്ടിന് അധീനമായി ശരിയെന്നു ബോദ്ധ്യപ്പെട്ടിരിക്കുന്നു).

Tiruvalla,
3—2—'12.

P. M. Jacob,
(Hon. Auditor.)

## വാർഷികപിരിവുസംബന്ധിച്ച വേണ്ട സഹായസഹകരണങ്ങൾ ചെയ്തുതന്ന ബ: വികാരി അച്ചന്മാരുടെ പേരുവിവരം.

1. ദിവ്യശ്രീ. പീടികയിൽ ഗീവറുഗീസുകത്തനാർ.
2. ,, തെങ്ങുംപിലായിൽ റ്റി. ജി. മത്തായി കത്തനാർ.
3. ,, പ്ലാംപ്പള്ളിൽ മത്തായി കത്തനാർ.
4. ,, മകളാട്ട ഗീവറുഗീസു കത്തനാർ.
5. ,, പറങ്കിമാമ്മൂട്ടിൽ യോഹന്നാൻ കത്തനാർ.
6. ,, കരുമ്പേലിൽ മത്തായികത്തനാർ.
7. ,, ഓടനാവട്ടത്തു തോട്ടത്തിൽ ഗീവറുഗീസ് കത്തനാർ.
8. ,, കൈപ്പടക്കൽ യൌസേപ്പുകത്തനാർ.
9 ,, കെ. കോശികത്തനാർ.
10. ,, കണ്ടമത്തു ഗീവറുഗീസ് കശീശാ.
11. ,, പുതക്കുഴിയിൽ പി. റ്റി. അബ്രഹാം കത്തനാർ.
12. ,, മാക്കുളത്തു ഗീവറുഗീസ് കത്തനാർ.
13. ,, സി. എം. തോമസ് കശീശാ.
14. ,, ഗീവറുഗീസ് യോഹന്നാൻ കത്തനാർ (തലവൂർ)
15. ,, പിലാവിള മത്തായികത്തനാർ.
16. ,, തെരുവത്തു മത്തായികത്തനാർ.
17 ,, വടങ്കാടത്തു വി. ജെ. ഗീവറുഗീസ് കശീശാ (കല്ലട)
18. ,, പിലാവിളയിൽ വൈദ്യൻ കോശി കത്തനാർ.
19. ,, കുറ്റിയിൽ കെ. കെ. അലക്സാണ്ഡർ കത്തനാർ.
20. ,, സി. ഇ. ലൂക്കോസ് കത്തനാർ.
21. ,, കൊന്നയിൽ പീലിപ്പോസ് കത്തനാർ.
22. ,, കാഞ്ഞിരക്കാട്ടു സക്കറിയാകത്തനാർ.
23. ,, കൊന്നയിൽ കെ. പി. അബ്രഹാം കത്തനാർ.
24. ,, പുത്തൻവീട്ടിൽ സക്കറിയാകത്തനാർ.
25. ,, വടക്കേതലക്കയ്ക്കൽ സക്കറിയാ കത്തനാർ
26. ,, പുത്തൻപുരയിൽ തോമസ് കത്തനാർ.
27. ,, പി. സി. ജോൺ കശീശാ.
28. ,, കണ്ണമ്പള്ളി തോമ്മാ കോശി കത്തനാർ.
29. ,, വെണ്മണി പനിച്ചമൂട്ടിൽ ഗീവറുഗീസ് കത്തനാർ.
30. ,, വഞ്ചിക്കാലേത്തു അബ്രഹാം കത്തനാർ.
31. ,, സി. സി. ജോർജ്ജ് കത്തനാർ.
32. ,, താഴത്തേപീടികയിൽ അലക്സന്ത്രയോസ് കത്തനാർ.
33. ,, കോലത്താക്കൽ തോമസ് കോർ എപ്പിസ്കോപ്പാ.
34. ,, ടി ഗീവറുഗീസു കത്തനാർ (പുറമറ്റം)
35. ,, ഫാദർ ബർസ്കീപ്പാ ഒ. ഐ. സി.
36. ,, കെ. പി. ഗീവറുഗീസ് കത്തനാർ ബി. ഏ.
37. ,, തേവർവേലിൽ മത്തായി കത്തനാർ.
38. ,, ഗീവറുഗീസ് കത്തനാർ.
39. ,, വടശ്ശേരിയത്തു ഗബ്രിയേൽ കത്തനാർ.
40. ,, റ്റി. എസ്. അബ്രഹാം കത്തനാർ ബി. എ.
41. ,, കിഴക്കേതലയ്ക്കൽ തോമസ് കത്തനാർ.
42. ,, പൂവത്തൂർ പീലിപ്പോസ് കത്തനാർ.
43. ,, പെരുക്കാവിൽ മത്യൂസ് കത്തനാർ.
44. ,, കൊച്ചാലുംമൂട്ടിൽ ശമുവേൽ കത്തനാർ.

45. ദിവ്യശ്രീ. തോനക്കാട്ടു തട്ടാശ്ശേരിലച്ചൻ.
46. „ ഫാദർ അലക്സിയോസ് ഒ. ഐ. സി.
47. „ ഫാദർ മത്തായി ഒ. ഐ. സി.
48. „ കരിങ്ങണാമററത്തിൽ മത്യൂസ് കത്തനാർ
49. „ വി. സി. അബ്രഹാം കശീശാ.
50. „ കരിങ്ങണാമററത്തിൽ യാക്കോബ് കത്തനാർ.
51. „ പറപ്പള്ളി താഴെ യാക്കോബ് കത്തനാർ
52. „ പാമ്പാടികണ്ടത്തിൽ കുറിയാക്കോസ് കത്തനാർ.
53. „ വട്ടമല അബ്രഹാം കത്തനാർ.
54. „ എണ്ണശ്ശേരിൽ യോഹന്നാൻ കത്തനാർ.
55. „ കരുപ്പാൽ യാക്കോബ് കത്തനാർ.
56. „ പുന്നശ്ശേരിൽ മാത്യൂസ് കശീശാ.
57. „ കളപ്പുരയിൽ പുന്നൂസ് കത്തനാർ.
58. „ പാറേട്ടു മത്യൂസ് കശീശാ
59. „ വട്ടക്കുന്നേൽ യോഹന്നാൻ കത്തനാർ.
60. „ ആലക്കൽ പറമ്പിൽ യാക്കോബ് കത്തനാർ.
61. „ മണ്ണുകട്ടപ്പിൽ കുറിയാക്കോസ് കത്തനാർ.
62. „ പുത്തേട്ടുകട്ടപ്പിൽ പീലിപ്പോസ് കത്തനാർ.
63. „ വല്യമണ്ണിൽ യോഹന്നാൻ കത്തനാർ
64. „ മണ്ണുകട്ടപ്പിൽ കുറിയാക്കോസ് കത്തനാർ.
65. „ തോപ്പിൽ കുറിയാക്കോസ് കോർ എപ്പിസ്കോപ്പാ.
66. „ മണ്ണുമ്മൂട്ടിൽ യാക്കോബ് കത്തനാർ.
67. „ വട്ടശ്ശേരിൽ അലക്സന്ത്രയോസ് കത്തനാർ.
68. „ എം. സി. കുറിയാക്കോസ് കശീശാ ബി. ഏ.
69. „ മല്പാൻ ചെറിയമഠത്തിൽ സി. ജെ. സക്കറിയാ കശീശാ
70. „ എം. യോഹന്നാൻ കശീശാ.
71. „ മററത്തിൽ ശമുവേൽ കത്തനാർ
72. „ താശിയിൽ മാത്തൻ കത്തനാർ.
73. „ മുണ്ടകത്തിൽ ഗീവറുഗീസ് കത്തനാർ.
74. „ പനക്കാമിററത്തു തോമസ് കത്തനാർ.
75. „ ആറമാലിൽ സക്കറിയാ കത്തനാർ.
76. „ എം. ജി. യാക്കോബ് കത്തനാർ
77. „ എം. സി. ഗീവറുഗീസ് കത്തനാർ.
78. „ ചാലക്കുഴിയിൽ സി. എം. ഗീവറുഗീസ് കത്തനാർ.
79. „ വറുഗീസ് പുന്നൂസ് കശീശാ.
80. „ കണിയാന്ത്ര അലക്സാണ്ടർ കത്തനാർ.
81. „ തോട്ടത്തിൽവീട്ടിൽ മാമ്മൻ ഗീവറുഗീസ് കത്തനാർ.
82. „ കൊച്ചുപറമ്പിൽ സക്കറിയാ കത്തനാർ.
83. „ കുറുന്തോട്ടത്തിൽ പീലിപ്പോസ് കത്തനാർ.

നോട്ട്.—ഈ പിരിവു സംബന്ധിച്ചുള്ള ലിസ്റ്റുകളിൽ വികാരിയുടെ പേരും ഒപ്പും എന്നുള്ള ഭാഗങ്ങളിൽ ചേർത്തുകണ്ട പേരുകൾ മാത്രമാണ് മേൽ കാണുന്നതു്. ഇതുകൂടാതെ മററു പല അച്ചന്മാരുടെയും പേരുകൾ ചേർക്കേണ്ടതു് ഉണ്ടായിരിക്കാമെങ്കിലും അവരുടെ പേരുകൾ മേൽപ്രകാരം ചേർത്തു ആപ്പീസിൽ കിട്ടിയിട്ടില്ലാഴികയാൽ ചേർക്കാതിരുന്നിട്ടുള്ളതാണ്. എങ്കിലും പട്ടക്കാരും അൽമായക്കാരുമായി ഏവംവിധം ഇതിലേക്കു സഹായസഹകരണങ്ങൾ ചെയ്തുതന്നിട്ടുള്ള എല്ലാവരോടും കമ്മട്ടിക്കുള്ള കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

M. C. K.

# മാനേജിംഗ്കമ്മട്ടിയുടെ ശ്രദ്ധയ്ക്കു്.

സുറിയാനിസഭാവാർഷികപ്പിരിവു സംബന്ധിച്ച ഈ കണക്കു പരിശോധിക്കുവാൻ മാനേജിംഗ്കമ്മട്ടിയുടെ ആവശ്യപ്രകാരം സമുദായസ്നേഹത്താൽ പ്രേരിതനായി ഞാൻ ഭരമേററപ്പോൾ ഇതുസംബന്ധിച്ച അത്ര അധികം ബദ്ധപ്പാടുണ്ടാകുമെന്നു് ഞാൻ ഉദ്ദേശിച്ചിരുന്നില്ല. അതുകൊണ്ടുംകൂടെയാണു് ഞാൻ ഇതിനു് ഉദ്യുക്തനാകുവാൻ ഇടയായതു്. എന്നാൽ അകത്തേക്കു പ്രവേശിച്ച ഇടവകകളിൽനിന്നും കിട്ടിയിട്ടുള്ള ലിസ്ററുകൾ പരിശോധിച്ചുതുടങ്ങിയപ്പോൾ "നേരു പറഞ്ഞില്ലെങ്കിൽ അപ്പൻ പട്ടിഇറച്ചി തിന്നും നേരു പറഞ്ഞാൽ അപ്പൻ കയക്കും" എന്നുള്ള മട്ടിലാണു് ബോദ്ധ്യപ്പെട്ടതു്. അതുകൊണ്ടു് ദൈവസഹായത്താൽ ആണ്ടുതോറും നമ്മുടെ സമുദായംവകയായി നടക്കേണ്ട ഈ പിരിവിന്റെ കണക്കു പരിശോധകന്മാരായി വരുന്നവരുടെ ഭാരം ലഘൂപ്പെടുത്തുന്നതിനു് എന്റെ അനുഭവത്തിൽ ബോദ്ധ്യപ്പെട്ട ന്യൂനതകളേയും അവയ്ക്കു പരിഹാരമായി തോന്നിയ നിർദ്ദേശങ്ങളേയും രേഖപ്പെടുത്തുന്നതു സഹായകമായിരിക്കുമെന്നു കരുതി അവയെ ചുവടെ ചേർത്തുകൊള്ളുന്നു.

1. തന്നാണ്ടു വാർഷികപിരിവിന്റെ കണക്കായിട്ടു് ഒരു Cash Book-ഉം ചെലവിനുള്ള ഏതാനും വൌച്ചറുകളും മാത്രമാണു് സൂക്ഷിച്ചിട്ടുള്ളതു്. അവ വളരെ തൃപ്തികരമായി സൂക്ഷിച്ചിട്ടുണ്ടു്. അവയ്ക്കു പകരമായോ അവയ്ക്കുപുറമെയോ ഒരു നാമംവഴിയും പേരേട്ടും എഴുതി സൂക്ഷിക്കേണ്ടതു് അത്യാവശ്യമാണു്. ആ പേരേടിൽ പ്രധാനമായി a) പ്രാരംഭ അച്ചടിച്ചെലവു് b) പ്രാരംഭ സ്റ്റേഷനറിച്ചെലവു് c) കടംവാങ്ങിവരവു് d) അനാമത്തു വരവു ചെലവുകൾ e) ലീഡറന്മാരുടെ പററുവരവു് f) പ്രാരംഭയാത്രച്ചെലവുകൾ g) ലീഡറന്മാരുടെ ചെലവുകൾ h) വോളണ്ടിയറന്മാരുടെയും മററും ചെലവുകൾ i) അഞ്ചൽ തപാൽ j) ശമ്പളം k) കൂലിച്ചെലവു് l) ടസ്റ്റികൾ m) തിരിവുനാണയങ്ങൾ മുതലായി ഓരോഇനം വരവുചെലവുകളും പ്രത്യേകം പ്രത്യേകമായി അറിയുവാൻ തക്ക സൌകര്യങ്ങൾ ഉണ്ടായിരിക്കുന്നതു നന്നായിരിക്കും.

2 ലീഡറന്മാരുടെ പ്രാരംഭജോലികൾക്കായി കൊടുക്കുന്ന സംഖ്യകൾ അവരവരുടെ പേരിൽ പററിടുകയും, ചെലവിനുള്ള വൌച്ചർ കിട്ടുമ്പോൾ മാത്രം അവരവരുടെ പേരിൽ ആ സംഖ്യകൾ വരവുവയ്ക്കുകയും വൌച്ചർ തരാത്തവരുടെ പേരിൽ നിൽക്കുന്ന സംഖ്യകൾ കിട്ടേണ്ടുംവകയായി അതാതു പേരിൽ ബാക്കിപ്പത്രത്തിൽ പ്രത്യേകം കാണിക്കയും വേണം. ഇങ്ങനെയുള്ള പററുകൾ താന്താങ്ങളുടെ പേരിൽ വരാതിരിക്കുവാനായി ലീഡറന്മാരെ പ്രത്യേകം നിഷ്ക്കർഷിക്കയും വേണം.

ഈ റിപ്പോർട്ടിനു ഹേതുവായ ബാക്കിപ്പത്രത്തിൽ വൌച്ചർകൂടാതെ ലീഡർചെലവായി കാണിച്ചിരിക്കുന്ന രൂ 24 ച 6 കാ 12 ന്റെ പൂർണ്ണ വിവരം.

| | രൂ. | ച. | കാ. |
|---|---|---|---|
| കാനംപള്ളി | 0 | 19 | 0 |
| പാമ്പാടി ലീഡർ | 1 | 14 | 0 |
| തിരുവനന്തപുരം പള്ളി | 0 | 7 | 12 |
| ചേന്നങ്കേരി പള്ളി | 0 | 6 | 8 |
| ചങ്ങനാശ്ശേരി പള്ളി | 0 | 2 | 4 |
| കടമ്പനാട്ടു ലീഡർ | 18 | 10 | 12 |
| മാവേലിക്കര പള്ളി | 0 | 21 | 0 |
| തലവടി ലീഡർ | 1 | 0 | 0 |
| പാണ്ടങ്കേരി പള്ളി | 0 | 3 | 12 |
| കോഴഞ്ചേരി ലീഡർ | 0 | 7 | 10 |
| കാത്തികപ്പള്ളി ലീഡർ | 0 | 27 | 10 |
| മാന്നാർ പള്ളി | 0 | 0 | 8 |
| ആകെ. | 24 | 6 | 12 |

ഇതിൽ (i) തലവടി ലീഡറിന്റെ ചെലവായി കാണുന്ന സംഖ്യ പിരിവു സംബന്ധിച്ച ചെലവിനു വൌച്ചർ തന്നതു കഴിച്ചു് ടി യാൻ വശം തിരിച്ചുതരേണ്ടതായി കണ്ട പററാണു്.

(ii) കറ്റാനംപള്ളിയിലെ 0—19—0 മാവേലിക്കര പള്ളിയിലെ 0—21—0-ം ലിസ്റ്റനുസരിച്ചുള്ള പിരിവിനത്തിൽ ഇനിയും അവിടെനിന്നും തരാനുള്ള സംഖ്യയാണ്. അതിനു ചുമതലക്കാർ ആരെന്ന് ആപ്പീസിൽ നിശ്ചയമില്ല. എങ്കിലും സ്ഥലംപിരിവിനു ചുമതലപ്പെട്ട വോളണ്ടിയറന്മാരും ലീഡറുമാണെന്നു വിജ്ഞാപനംകൊണ്ട് പറയാതിരിപ്പാൻ നിവൃത്തിയില്ല.

(iii) കടമ്പനാട്ട ലീഡർ മുതലായി ഓരോ ലീഡറന്മാർ വശം ചെലവായി കാണുന്ന സംഖ്യകൾ ആപ്പീസിൽ നിന്നും പ്രാരംഭച്ചെലവുകൾക്കായി പററിയ വകയോ, പിരിവിൽനിന്നും തങ്ങളുടെ ചെലവുകൾക്കായി കണക്കു തരാതെ വകവച്ച് എടുത്തതോ രണ്ടും കൂടിയുമോ ആണ്. അവ മിക്കവാറുമോ മുഴുവൻ തന്നെയുമോ ചിലവായിരിക്കുമെന്ന് തനിക്കു വിശ്വാസമുണ്ടെന്ന് സിക്രട്ടറി പറയുന്നുണ്ടെങ്കിലും വൌച്ചർ ഇല്ലാത്തകാലത്തോളം ആ വക സംഖ്യകൾ അവരവരുടെ പററായി കാണിക്കുകയും അതിലേക്കു ഓരോരുത്തരുടെയും വൌച്ചർ കിട്ടുമ്പോൾ മാത്രം ചെലവിനത്തിൽ ചേർക്കുകയും ചെയ്യേണ്ടതാണെന്നു അവർതന്നെ സമ്മതിക്കുമെന്നു വിശ്വസിക്കുന്നു. എങ്കിലും സെക്രട്ടറിയുടെ ഉറപ്പിനെ (Assurance) ആസ്പദമാക്കിയും മററും അവയെ ചെലവിനത്തിൽ ചേർത്തതാണ് എന്നുള്ള വാസ്തവവും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ഇതിനുംപുറമെ, സമുദായസേവനാർത്ഥം പ്രതിഫലേച്ഛകൂടാതെ ഏവംവിധ സഹായസഹകരണങ്ങൾ വാഗ്ദാനംചെയ്തു മുമ്പോട്ടുവരുന്ന സഹൃദയന്മാർ ഈവക ബുദ്ധിമുട്ടുകൾക്കുകൂടെ സമയം വിനിയോഗിക്കുവാൻ സന്നദ്ധരായിരിക്കുമെന്നുള്ളതിനാൽ അവർക്ക് അതിന്റെ ആവശ്യം ബോദ്ധ്യമായിട്ടില്ലാഴികയാലും, സമുദായം വക പൊതുമുതൽ കൈകാര്യം ചെയ്യുന്നവരുടെ മിക്കവരുടേയും കീഴ്ക്കടപതിവ് ഏതാണ്ട് ഇങ്ങനെ കണക്കു ബോദ്ധ്യപ്പെടുത്തുന്ന രീതിയിലല്ലാതിരുന്നതിനാലും, അവരും ചെയ്തില്ലെന്നേ വിചാരിക്കേണ്ടതുള്ളു. ഏതായാലും അതിന്റെ അഭാവംമൂലം പൊതുമുതലുകളുടെ കൈകാര്യകർത്താക്കളിലും, അവർ വഴിയായി സമുദായത്തെപററിയും സമുദായവളർച്ചയിൽ അതിയായ ഔത്സുക്യമുള്ളവർക്കും സംഭാവനകൾ ചെയ്യുവാൻ സദാസന്നദ്ധന്മാരായവർക്കും എത്രകണ്ട് അവജ്ഞയുണ്ടാക്കിത്തീർക്കുന്നു എന്നുള്ളതു എല്ലാവരും ധരിച്ചാൽ നന്ന്.

3 ഒരു വീടിന്റെയോ, സമുദായത്തിന്റെയോ രാഷ്ട്രത്തിന്റെയോ ശക്തിയും അഭിവൃദ്ധിയും അവയിലെ അംഗങ്ങളുടെ പരിജ്ഞാനം, പ്രാപ്തി, ശക്തി എന്നിവയിൽ ആശ്രയിച്ചിരിക്കുന്നു എന്നുള്ളതിന് സംശയമില്ല. സഭയുടെ ലാക്കും (goal) അതിന്റെ പ്രവൃത്തികളും പരിപാടികളുമെല്ലാം പ്രഥമവും പ്രധാനവുമായി അതിലെ വ്യക്തികളെ ദൈവഭയത്തിലും ദൈവാശ്രയത്തിലും വളർത്തിക്കൊണ്ടുവരിക എന്നുള്ളതാണെങ്കിലും അതിന്റെ അംഗങ്ങളെ ലോകപ്രകാരമുള്ള ക്രമീകരണത്തിന് ആദ്യമായി വിധേയരാക്കുന്നതുമൂലമാണ് അതു എളുപ്പത്തിൽ സാധിക്കുന്നതു എന്നാണ് എനിക്കു തോന്നുന്നത്. അതുകൊണ്ട് സഭവകയായി നടത്തുന്ന പണപ്പിരിവുകൾ, പ്രസംഗയോഗങ്ങൾ, മററു മീററിംഗുകൾ, എന്നിവയൊക്കയും അവമൂലം ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന പ്രധാനകാര്യങ്ങളോടുകൂടെത്തന്നെ അവ ഓരോന്നുംമൂലം അതിൽ ഭാഗഭാക്കാകുന്നവർക്ക് ഏവംവിധമുള്ള സംഗതികളിൽ പരിശീലനവും പരിചയവും സിദ്ധിക്കുന്നതിനു ഒരു നിദാനമാർഗ്ഗമായികൂടെ കരുതി ആ ലാക്കോടുകൂടെ ഏതു സമുദായനേതാക്കന്മാർ പ്രവർത്തിക്കുമോ അവരാണ് സാക്ഷാൽ സ്തുത്യർഹന്മാർ. അങ്ങനെയുള്ള നേതാക്കന്മാരുള്ള സമുദായങ്ങൾക്കു ഐശ്വര്യവും അഭിവൃദ്ധിയും ക്ഷണസാദ്ധ്യമായിരിക്കുകയും ചെയ്യും. ആ ഉദ്ദേശത്തെ മുൻനിർത്തിയാണ് ചില സംഗതികൾ പ്രത്യേകം ചൂണ്ടിക്കാണിക്കണമെന്ന് ഞാൻ ഉദ്ദേശിച്ചതും അങ്ങനെ ചെയ്തിട്ടുള്ളതും. അതിനാൽ ആരും എന്നെ തെററിദ്ധരിക്കയില്ലെന്നു വിശ്വസിക്കുന്നു.

4. ഈ ലാക്കോടു (aims) കൂടെ വീക്ഷിക്കുമ്പോൾ പിരിവുസംബന്ധിച്ച് താഴെപ്പറയുന്ന സംഗതികൾ പ്രത്യേകം ചൂണ്ടിക്കാണിക്കേണ്ടതായിതോന്നുന്നു.

(a) പിരിവിനുള്ള വിജ്ഞാപനങ്ങളിൽ ആദ്യത്തേതിൽമാത്രം അതിന്റെ ആവശ്യം, ഉദ്ദേശം എന്നിവയെ ബഹുജനങ്ങളെ ധരിപ്പിച്ച് അവരുടെ സഹായസഹകരണങ്ങളെ അഭ്യർത്ഥിക്കുന്നതിനും അങ്ങിനെ അവരെ അതിൽ ഉദ്യുക്തരാക്കുന്നതിനും ഉതകത്തക്കവണ്ണം സംഗതികൾ അല്പം ദീർഘമായി വിവരിച്ചെഴുതുന്നതു തരക്കേടില്ല. അങ്ങിനെ എഴുതുന്നതു ഉപയോഗപ്രദവും ആയിരിക്കും.

(b) പിന്നീട് അപ്പഴപ്പോൾ അയക്കുന്ന വിജ്ഞാപനങ്ങൾ ധരിപ്പിക്കേണ്ട വിഷയങ്ങളെ 1, 2, 3, എന്നിങ്ങനെ അക്കമിട്ട് സംക്ഷിപ്തമായിട്ടും എന്നാൽ കാര്യഭാഗങ്ങൾ വി

ടാതെയും പ്രതിവാദിക്കുന്നവയായിരിക്കണം അവ ദീർഘമായിരുന്നാൽ മിക്കവാറും ആളുകൾ അവയെ വായിച്ചില്ലെന്നുവരാം. വായിച്ചാലും അവയെ വേണ്ടപോലെ സംഗ്രഹിച്ചില്ലെന്നും വരാം ഒന്നാമത്തെ വിജ്ഞാപനംമാത്രം ധാരാളമായി വിതരണം ചെയ്യുന്നതുപോലെ ആവശ്യമെന്നു തോന്നുന്നപക്ഷം ഇരുപതിനായിരമോ മുപ്പതിനായിരമോ കൂടുതലോ പ്രതികൾ അടിപ്പിക്കേണ്ടതും ബാക്കിയുള്ളവയെല്ലാം ലീഡറന്മാർക്കും ഒരുപക്ഷേ ഒരു വോളണ്ടീയർക്കു ഒരു പ്രതി എന്ന പ്രമാണത്തെ ആസ്പദമാക്കിയും അടിപ്പിച്ചു വിതരണം ചെയ്താൽ മതിയാകും. അങ്ങനെയായാൽ അച്ചടിച്ചെലവ് കുറയ്ക്കുകയും ചെയ്യാം.

(൪) ഇത്രയും കഴിഞ്ഞു് സിക്രട്ടറിയോ സഹപ്രവർത്തകന്മാരിൽ ആരെങ്കിലുമോ മുൻകൂട്ടി നിശ്ചയിച്ച ഒരു പ്രോഗ്രാം അനുസരിച്ചു് ഓരോ ഭദ്രാസന ഇടവകയിലെയും ഗ്രൂപ്പ് ലീഡറന്മാരെ ഒന്നോ രണ്ടോ മുഖ്യസ്ഥാനങ്ങളിലായി വിളിച്ചുകൂട്ടി പിരിവു് നടത്തുന്നതു സംബന്ധിച്ചു് അവരുടെ ചുമതലകളേയും അവർ ചെയ്യേണ്ട ക്രമീകരണങ്ങളേയും (വിജ്ഞാപനങ്ങൾക്കനുസരണമായും അതിൽ കൂടുതലായും) വിവരിച്ചു മനസ്സിലാക്കണം. ഇങ്ങനെ ലീഡറന്മാരുടെ യോഗങ്ങൾ സിക്രട്ടറിയുടെ നേതൃത്വത്തിൽ നടന്നശേഷം ലീഡറന്മാർ അവരുടെ ഗ്രൂപ്പുകളിൽ പിരിവിനു സഹായാർത്ഥം നിയുക്തരായിട്ടുള്ള വോളണ്ടീയറന്മാരുടെ യോഗങ്ങൾ വിളിച്ചുകൂട്ടി വിജ്ഞാപനങ്ങൾക്കനുസരണമായുള്ള നിർദ്ദേശങ്ങൾ നൽകുകയും അവയെ സംബന്ധിച്ചു് മുൻകൂട്ടി വേണ്ട വിശദീകരണങ്ങൾ നടത്തുകയും ചെയ്തിരിക്കണം. ഈ യോഗങ്ങളിലെല്ലാം കഴിയുന്നത്ര ഓരോ ഇടവക വികാരിമാരും സന്നിഹിതരായിരിക്കത്തക്കവണ്ണം വേണ്ട ഏർപ്പാടുകൾ മുൻകൂട്ടി ചെയ്യുന്നതു നന്നായിരിക്കും. ഇങ്ങനെയുള്ള യോഗങ്ങളുടെ ആവശ്യം ഏറെക്കുറെ പ്രത്യക്ഷമാണെങ്കിലും അപ്പോൾതന്നെ മായത്തക്കവണ്ണം പെൻസിൽകൊണ്ടു് ഫാറങ്ങൾ പൂരിപ്പിക്കുക, അവയിൽ തന്നെ ധാരാളം വെട്ടുംതിരുത്തും ഉണ്ടാക്കുക, ഫാറത്തിൽ രൂ. ച. കാ. എന്നുള്ളതു ചിലർ ബ്രി: രൂ. ച. കാ. ആയിട്ടും മററു ചിലർ സ: രൂ. ച. കാശായും വിചാരിച്ചു് അങ്ങനെ പ്രത്യേകം എഴുതാതെ വിഭിന്നരീതിയിൽ തുകവച്ചു് പണം ഏല്പിക്കുക, പള്ളികളെ വാർഡുകളായും വാർഡുകളെ പള്ളികളായും ചേർക്കുക, ഓരോ ലിസ്റ്റിൻേറയും തുക ശരിയായി കൂട്ടാതെ പണമേല്പിക്കുക, ചെലവിനു് പ്രത്യേകം വൌച്ചർ കൊടുക്കാതെ പിരിവു പണത്തിൽനിന്നും ആവക സംഖ്യകൾ വകവച്ചു് എടുത്തു വിവരം ധരിപ്പിക്കാതെ ബാക്കിമാത്രം ആപ്പീസിൽ ഏല്പിക്കുക, പണം തരാത്തവർക്കു രസീതു കൊടുക്കുകയും അവരുടെ പേരും തുകയും ലിസ്റ്റിൽ ചേർക്കുകയും ചെയ്തിട്ടു് പിന്നീടു് അങ്ങനെയുള്ളവരെ നിശ്ചയമില്ലാതെ വന്നു് ലിസ്ററുപ്രകാരം പണമേല്പിക്കാൻ കഴിയാതെ വരിക, പണം തരാത്തവരുടെ പേരു പ്രസിദ്ധീകരിക്കുക, രസീതു കൊടുക്കാതെ പണം വാങ്ങി ലിസ്റ്റിൽ ചേർക്കുകയും തന്മൂലം ചെക്കുചെയ്തു നിർണ്ണയിക്കുന്നതിനു് സാധിക്കാതെ വരികയും ആവക സംഖ്യയിൽ സന്മനസ്സുള്ള വോളണ്ടീയറന്മാർ തരുന്ന സംഖ്യമാത്രം വാങ്ങി സ്ഥലത്തുനിന്നും അധികം വരവായി ചേർക്കാൻ ഇടയാക്കുക, പണത്തോടുകൂടെ ലിസ്റ്റ് അയക്കാതിരിക്കുക മുതലായി പല കുഴപ്പങ്ങൾ വോളണ്ടീയറന്മാരിൽനിന്നും ലീഡറന്മാരിൽ നിന്നും ഉണ്ടാകുന്നതുമൂലം ആപ്പീസിൽ കണക്കെഴുതുന്നതിനും എഴുതിയവയെ പരിശോധിക്കുന്നതിനും പ്രയാസങ്ങൾ ഉണ്ടാക്കിത്തീർത്തിട്ടുള്ളതു മേല്പറഞ്ഞ യോഗങ്ങളുടെ ആവശ്യത്തെ കൂടുതൽ പ്രത്യക്ഷമാക്കുമെന്നു വിശ്വസിക്കുന്നു.

(5) മേലാൽ ആപ്പീസിൽ ഈവക കണക്കു എഴുതുമ്പോൾ ഓരോ ഗ്രൂപ്പു ലീഡറിൽനിന്നും കിട്ടുന്ന സംഖ്യയെ (ചിലപ്പോൾ ചെലവു് വകവച്ചും ചിലപ്പോൾ വകവയ്ക്കാതെയും) മൊത്തമായി വരവുവയ്ക്കാതെ ഓരോ ഇടവകയിൽനിന്നും ലിസ്ററുപ്രകാരം കിട്ടിയിട്ടുള്ള സംഖ്യകളെ മുഴുവനായി അതാതു ഇടവകയുടെ പേരിൽ വരവു വക്കുകയും ലീഡറിൻേറയോ വോളണ്ടീയറന്മാരുടെയോ ചെലവു് (അവരിൽ നിന്നും കിട്ടുന്ന വൌച്ചറിനനുസരണമായി) അതിനുനേ താഴെ ചെലവെഴുതുന്നതും നന്നായിരിക്കും. ഏവംവിധം കണക്കെഴുതി സൂക്ഷിക്കുന്നതിനു് ആപ്പീസു ചുമതലക്കാരും ലീഡറന്മാരും താഴെപ്പറയുന്ന സംഗതികൾ നിഷ്കർഷയായി വിചാരിച്ചു് പ്രവർത്തിക്കുന്നപക്ഷം നിഷ്പ്രയാസം സാധിക്കാവുന്നതാണു്.

(൬) ഓരോ ഇടവകകളിൽനിന്നും കൊണ്ടുവന്നു് ലീഡറന്മാരെ ഏല്പിക്കുന്ന തുകക്കും ലിസ്റ്റിനും രസീതുകുററികൾക്കും മററും രസീതു കൊടുക്കാനായി ട്രിപ്ലിക്കേററു് (triplicate) ഉള്ള രസീതുഫാറങ്ങൾ ഉപയോഗിക്കണം. അവയിൽ ഒന്നു് (കുററി) തന്നത്താൻ സൂക്ഷിക്കുന്നതിനും മറെറാന്നു് (നടുഭാഗം) ആപ്പീസിലേക്കു അയക്കുന്നതിനും മൂന്നാമത്തെ ഭാഗം (വ